

നിരീക്ഷണം

**കെ. രാജേശ്വരി**

# താതകാര്യം അനാജ്ഞപ്തമെന്നാകിലും.....

ഉദാത്തമാണ് ഭാരതീയ സംസ്കാരത്തിലെ പിതാ-പുത്ര ബന്ധ സങ്കൽപം. പിതൃക്കളുടെ മോക്ഷത്തിനായി ആകാശഗംഗയെ തപസ്സുചെയ്തു ഭൂമിയിലേക്കൊഴുക്കി, ഭഗീരഥൻ. പുരൂരവസ്സ് യയാതിക്കു യൗവനം ദാനംചെയ്തു; ദശരഥൻ ചെയ്ത സത്യം പാലിക്കാൻ ശ്രീരാമചന്ദ്രൻ രാജ്യമുപേക്ഷിച്ചു ജടാവൽക്കലം ധരിച്ച് വനവാസത്തിനു പോയി. പിതാവിന്റെ ആജ്ഞയനുസരിച്ച് മാതൃനിഗ്രഹം ചെയ്തത് ഭാർഗവരാമൻ, അച്ഛനേറ്റ അപമാനത്തിനു പ്രതിക്രിയയായി ആചാര്യനെ വധിച്ചത് ധൃഷ്ടദ്യുമ്നൻ.

"യാതൊരുത്തൻ പിതൃവാക്യത്തെ ലംഘിച്ചു
നീതിഹീനം വസിക്കുന്നിതു ഭൂതലേ
ജീവന്മൃതനവൻ പിന്നെ നരകത്തിൽ
മേവും മരിച്ചാലുമില്ലൊരു സംശയം" എന്ന് അർഥശങ്കക്കിടയില്ലാതെ പറഞ്ഞുവെച്ചിരിക്കുന്നു, തുഞ്ചത്താചാര്യൻ. താതാർഥമായിട്ടു ജീവനെത്തന്നെയും മാതാവുതന്നെയും സീതയെത്തന്നെയും ഞാനുപേക്ഷിപ്പൻ എന്നു സംശയലേശമെന്യേ പ്രഖ്യാപിക്കുന്നുണ്ട് എഴുത്തച്ഛന്റെ രാമൻ. പുത്രന്മാരെ ഉത്തമൻ, മധ്യമൻ, അധമൻ എന്നിങ്ങനെ മൂന്നുവിധമായി തരംതിരിച്ചിട്ടുമുണ്ട്. താതകാര്യം അനാജ്ഞപ്തമെന്നാകിലും മോദേന ചെയ്യുന്ന നന്ദനൻ ഉത്തമൻ, പിത്രാനിയുക്തനായിട്ടു ചെയ്യുന്നവൻ മധ്യമൻ; ഉക്തമെന്നാകിലും ഇക്കാര്യം എന്നാലെ കർത്തവ്യമല്ലെന്നു വെച്ചടങ്ങുന്നവനോ, 'പിത്രോർമലം'.

'പുത്' എന്ന നരകത്തിൽനിന്ന് പിതാവിനെ ത്രാണനം ചെയ്യുന്നവൻ എന്നാണ് പുത്രൻ എന്ന പദത്തിന്റെ അർഥംതന്നെ. മരിച്ച അച്ഛന്റെ കടംവീട്ടാൻ മകന് 'പാവനമായ ബാധ്യത'യുണ്ടെന്ന് ഹിന്ദുനിയമത്തിൽ വ്യവസ്ഥ കാണുന്നു.

ഭാഗവതോത്തമനാണ് കെ. കരുണാകരൻ. പുരാണേതിഹാസങ്ങളിൽ അവഗാഹം നേടിയ ഉത്തമ കുടുംബിനിയായിരുന്നു കല്യാണിക്കുട്ടിയമ്മ. ശ്രീരാമന്റെയും പുരൂരവസ്സിന്റെയുമൊക്കെ കഥകൾ അവർ കുട്ടിക്കാലത്ത് മുരളിക്കു പറഞ്ഞുകൊടുക്കാതിരിക്കാൻ കാരണം കാണുന്നില്ല. അടക്കവും ഒതുക്കവും വിനയവും ഈശ്വരവിശ്വാസവുമുള്ള കുട്ടിയായിരുന്നു മുരളീധരൻ. താരാട്ടുപാടിയാലേ ഉറങ്ങാറുള്ളൂ, പൊന്നുമ്മ നൽകിയാലേ ഉണരാറുള്ളൂ, കഥയൊന്നു കേട്ടാലേ ഉണ്ണാറുള്ളൂ, കൈവിരൽത്തുമ്പു പിടിച്ചേ നടക്കാറുള്ളൂ.

കരുണാകരനെപ്പോലെ മകനെ സ്നേഹിച്ച, അവന്റെ ഭാവി സുശോഭനമാക്കാൻ ത്യാഗം സഹിച്ച ഏതച്ഛനുണ്ട് ഭൂമിമലയാളത്തിൽ? മുരളിയെ സേവാദൾ ചെയർമാനാക്കാൻ, പാർലമെന്റംഗമാക്കാൻ, പ്രദേശ് കോൺഗ്രസ് കമ്മിറ്റി ജനറൽസെക്രട്ടറിയും ഏക വൈസ്പ്രസിഡന്റും തുടർന്ന് പ്രസിഡന്റു തന്നെയുമാക്കാൻ കരുണാകരൻ സഹിച്ച ക്ലേശമെത്രയാണ്, ആയിനത്തിൽ കേട്ട അപഖ്യാതി എത്രയാണ്. കിട്ടുമ്മാനെയും കിങ്ങിണിക്കുട്ടനെയും പരിഹസിച്ചു നാടകമെഴുതാനും ആകാശവാണിയിലൂടെ

പ്രക്ഷേപണം ചെയ്യാനുംവരെ ഇവിടെ ആളുണ്ടായി.

ഇളമാൻ കടവറിയില്ല എന്നൊരു ചൊല്ലുണ്ട്. തളികയിലെന്നോണം കെ.പി.സി.സി പ്രസിഡൻറുപദം കരഗതമായപ്പോൾ മുരളീധരനു തോന്നി താനൊരു ദേശ്കീ നേതാവായിക്കഴിഞ്ഞെന്ന്. അദ്ദേഹം നിഷ്പക്ഷനും ഗ്രൂപ്പ് ചിന്തക്കതീതനുമായി. കൂട്ടത്തിൽ കുറിയവനെ നമ്പാൻ കൊള്ളില്ല എന്ന് അച്ഛൻ ആവർത്തിച്ചു പറഞ്ഞെങ്കിലും മകൻെറ ചെവിട്ടിൽകയറിയില്ല. പ്രസിഡൻറിൻെറ പക്വതയെപ്പറ്റി *മനോരമ* നാലു നല്ലവാക്കു പറഞ്ഞപ്പോഴേക്കും മുരളി പുളകിത ഗാത്രനായി. ചോറിങ്ങും കൂറങ്ങും എന്ന മട്ടായി കാര്യങ്ങൾ.

അറിയാത്ത പിള്ള ചൊറിയുമ്പോഴറിയും എന്നുമുണ്ട് പഴമൊഴി. രാജ്യസഭാ തെരഞ്ഞെടുപ്പ് കൊടിത്തൂവയുടെ, നായ്ക്കുരണപ്പൊടിയുടെ ഫലംചെയ്തു. കോട്ടോത്തു ഗോവിന്ദൻ നായരുടെയും പി.സി. ചാക്കോയുടെയും പേരുവെട്ടി തെന്നല ബാലകൃഷ്ണപിള്ള സ്ഥാനാർഥിയായപ്പോൾ മുരളീധരന് അസാരം ചൊറിഞ്ഞു. മുതുനെല്ലിക്കപോലെ മധുരിച്ചു, മൂത്തവർ വാക്ക്. ചെയ്യരുതാത്തതു ചെയ്തവനെങ്കിലും ഇയ്യെന്നെ ത്തള്ളല്ലേ, തമ്പുരാനേ! ഏതൊരു തെറ്റിനും മാപ്പുകൊടുക്കുന്ന കോടതിയാണ് ലീഡറുടെ പിതൃഹൃദയം. അച്ഛനും മകനും ഒന്നായി ക്രൂരനസ്രാണിക്കും കൂട്ടർക്കുമെതിരെ അങ്കംകുറിച്ചു.

രാജ്യസഭാ തെരഞ്ഞെടുപ്പിൽ റിബലിനെ നിറുത്തി മൽസരിപ്പിക്കാനും മാറാട് പുനരധിവാസക്കാര്യത്തിൽ ആൻറണിയെ തീർത്തും എതിർക്കാനും എറണാകുളത്തും തിരുവല്ലയിലും ഔദ്യോഗിക സ്ഥാനാർഥികൾക്കു പാരപണിയാനുമൊക്കെ കാരണവരും പുത്രനും ഒറ്റക്കെട്ടായിരുന്നു. നേതൃമാറ്റത്തിൽ കുറഞ്ഞ ഒന്നുകൊണ്ടും ഞങ്ങൾ തൃപ്തരാവില്ല. എറണാകുളത്തെ പരാജയം കോൺഗ്രസിൻേറതല്ല, ആൻറണിയുടേതു മാത്രം. തിരുവല്ലയിലെ ജയം തോൽവിയേക്കാൾ ഭയാനകം.

നവംബർ 19ൻെറ റാലി ആൻറണിക്കുള്ള താക്കീതും പൊതുയോഗം മുരളീധരൻെറ അരിയിട്ടുവാഴ്ചയുമായിരുന്നു. പടുകൂറ്റൻ കട്ടൗട്ടുകൾ ലീഡറുടെ പിൻഗാമി ആരെന്നു മൂകമായെങ്കിലും ഉച്ചത്തിൽ പ്രഖ്യാപിച്ചു. മുരളിയാണെങ്കിൽ അച്ഛനേക്കാളുറക്കെ ആൻറണിയെ വിമർശിച്ചു. നേതൃമാറ്റമില്ലെങ്കിൽ പിളരും ഞാൻ നാടാകെ!

നാല് ഉത്തരേന്ത്യൻ സംസ്ഥാനങ്ങളിലെ തെരഞ്ഞെടുപ്പുഫലം പുറത്തുവന്നപ്പോൾ ഹൈക്കമാൻറ് അക്ഷരാർഥത്തിൽ ലോ കമാൻഡായി. സോണിയയുടെ നേതൃത്വം സമ്പൂർണ പരാജയമെന്നു നിരീക്ഷകരും മാധ്യമങ്ങളും വിധിയെഴുതി. പ്രവർത്തകസമിതി രാജിനാടകം കളിച്ച് കൂടുതൽ അപഹാസ്യമായി. രാജ്യത്താകമാനം കോൺഗ്രസ് വിമതർ പത്തിയുയർത്തി. ദില്ലി മുഖ്യമന്ത്രിസ്ഥാനത്തേക്ക് ചൗധരി പ്രേംസിംഗ് അവകാശവാദമുന്നയിച്ചു. പഞ്ചാബ് മുഖ്യനെ മാറ്റാതെ തിരിച്ചുപോവില്ല എന്ന് രജീന്ദർ കൗർ ഭട്ടൽ മങ്കമ്മാൾ ശപഥം നടത്തി. കൂനിന്മേൽ കുരു എന്നപോലെ അജിത് ജോഗി കുടുങ്ങി, പാർട്ടി മാനംകെട്ടു. കാലാവധി തികയുംവരെ കാത്തുനിൽക്കാതെ മാർച്ച്-ഏപ്രിലിൽ ജനവിധി തേടാൻ ബി.ജെ.പി തീരുമാനിക്കുകകൂടി ചെയ്തപ്പോൾ എല്ലാം തികഞ്ഞു.

അച്ചടക്കം ലംഘിച്ച കരുണാകരാദികൾക്കെതിരെ കർശന നടപടിയെടുക്കണം, മുരളിയെ കെ.പി.സി.സി പ്രസിഡൻറുസ്ഥാനത്തുനിന്നു നീക്കണം എന്ന് 'എ' ഗ്രൂപ്പുകാർ ആവശ്യമുന്നയിച്ചു. *മലയാളമനോരമ*യും അതേറ്റുപിടിച്ചു. ആൻറണി വീണ്ടും ഐക്യത്തിൻെറ മകുടിയൂതി. കരുണാകരനെ പിണക്കുന്നത് അപകടമാണെന്ന് ഇ. അഹമ്മദ് ഹൈക്കമാൻറിനെ ഉണർത്തിച്ചു. മുരളിക്ക് ആഭ്യന്തരവകുപ്പിൻെറ ചുമതലയോടെ ഉപമുഖ്യമന്ത്രിപദം നൽകുന്നത് പ്രശ്നപരിഹാരത്തിനുതകുമെന്ന് ആർ. ബാലകൃഷ്ണപിള്ളയും ടി.എം. ജേക്കബും അഭിപ്രായം പറഞ്ഞു.

അച്ചടക്കലംഘനത്തിനു പാരിതോഷികം ആഭ്യന്തരവകുപ്പോ? ഉമ്മൻചാണ്ടി കോപിച്ചു. ഉപമുഖ്യമന്ത്രിപദം മുസ്‌ലിംലീഗിനവകാശപ്പെട്ടതാണെന്നായി *മനോരമ*. ഉപമുഖ്യമന്ത്രിസ്ഥാനമൊന്നും വേണ്ട, 'വികസന' പ്രവർത്തനത്തിൽ ഇടങ്കോലിടാതിരുന്നാൽ മാത്രം മതിയെന്നു ലീഗ്. ആഭ്യന്തരമില്ലെങ്കിൽ ധനകാര്യമായാലും പോരായ്കയില്ല എന്ന് 'ഐ' ഗ്രൂപ്പ്. സൂചികുത്തുവതിന്നിടം തരില്ലെന്നു വിരുദ്ധ പക്ഷം.

കീടനാശിനി വകുപ്പുതന്ന് ഒതുക്കാൻ നോക്കണ്ട: മുരളീധരൻ തുറന്നടിച്ചു. നേതൃമാറ്റത്തിൽ കുറഞ്ഞ് ഒന്നുകൊണ്ടും തൃപ്തരല്ല. അപമാനം സഹിച്ച് പാർട്ടിയിൽ തുടരാനുമാവില്ല. ജനുവരി 28ാം തീയതിയിലെ കൺവെൻഷനിൽ അന്തിമ തീരുമാനം.

കോൺഗ്രസ് പിളർന്ന് പ്രാദേശിക പാർട്ടിയുണ്ടാകുന്നതിൽ പുതുമയില്ല. 1964ൽ നമ്മുടെ കെ.എം. ജോർജും ആർ. ബാലകൃഷ്ണപിള്ളയുമാണ് ഈ പ്രവണതക്കു തുടക്കംകുറിച്ചത്. പിന്നെ അജയ് മുഖർജിയുടെ ബംഗ്ലാ കോൺഗ്രസ്, ചൗധരി ചരൺസിംഗിൻെറ ഭാരതീയ ക്രാന്തിദൾ, ബിജു പട്നായ്കിൻെറ ഉത്കൽ കോൺഗ്രസ്, എസ്. ബംഗാരപ്പയുടെ കർണാടക ക്രാന്തിരംഗ, നടികർ തിലകം ശിവാജി ഗണേശൻെറ തമിഴക മുന്നേറ്റ മുന്നണി, ബൻസിലാലിൻെറ ഹരിയാന വികാസ് പാർട്ടി, സുഖ്റാമിൻെറ ഹിമാചൽ വികാസ് പാർട്ടി, മാധവറാവു സിന്ധ്യയുടെ മധ്യപ്രദേശ് വികാസ് പാർട്ടി, കറുപ്പനയ്യാ മൂപ്പനാരുടെ തമിഴ് മാനിലാ കോൺഗ്രസ്, മമതാ ബാനർജിയുടെ തൃണമൂൽ കോൺഗ്രസ്, വാഴപ്പാടി രാമമൂർത്തിയുടെ തമിഴക രാജീവ് കോൺഗ്രസ് -അങ്ങനെ പലതും. പരിശ്രമശീലത്തിലോ പരാക്രമത്തിലോ മുൻപറഞ്ഞ ആരേ

**മരിച്ച അച്ഛൻെറ കടംവീട്ടാൻ മകന് 'പാവനമായ ബാധ്യത'യുണ്ടെന്ന് ഹിന്ദുനിയമത്തിൽ വ്യവസ്ഥ കാണുന്നു. ഭാഗവതോത്തമനാണ് കെ. കരുണാകരൻ. പുരാണേതിഹാസങ്ങളിൽ അവഗാഹം നേടിയ ഉത്തമ കുടുംബിനിയായിരുന്നു കല്യാണിക്കുട്ടിയമ്മ. ശ്രീരാമൻെറയും പുരൂരവസ്സിൻെറയുമൊക്കെ കഥകൾ അവർ കുട്ടിക്കാലത്ത് മുരളിക്കു പറഞ്ഞുകൊടുക്കാതിരിക്കാൻ കാരണം കാണുന്നില്ല.**



**വെയിലുള്ളപ്പോൾ വൈക്കോലുണക്കണം, കാറ്റുള്ളപ്പോൾ പാറ്റണം എന്നൊന്നും മുരളീധരനെ പഠിപ്പിക്കേണ്ടതില്ല. വിത്തുഗുണം, പത്തുഗുണം. കൈയിലുള്ള ഒരു കിളി ഗ്രൂപ്പിലുള്ള രണ്ടിനേക്കാൾ വളരെ മെച്ചം. മതിലേരിക്കന്നി വാഴുന്നോരോടു പറഞ്ഞപോലെ ഇല്ലാഞ്ഞിട്ടില്ലാഞ്ഞാലെന്തെന്നച്ഛാ, ഉണ്ടായിട്ടില്ലാഞ്ഞാലുള്ളുരുക്കം!**

ക്കാളും പിന്നിലല്ല കണ്ണോത്ത് കരുണാകരൻ.

ഇന്ദിരാജിയുടെ നാമത്തിൽ പുതിയ പാർട്ടിയുണ്ടാക്കും, കൊടിയും ചിഹ്നവും പിന്നാലെ തീരുമാനിക്കും എന്ന് ജനുവരി 28ന് തിരുവനന്തപുരത്ത് ടാഗോർ തിയറ്ററിൽ തിങ്ങിനിറഞ്ഞ പുരുഷാരത്തോട് കരുണാകരൻ പ്രഖ്യാപിച്ചു. 'കോൺഗ്രസ് പിളർന്നു' എന്ന് ടി.വി ചാനലുകൾ മാലോകരെ അറിയിച്ചു.

രണ്ടു മന്ത്രിമാരടക്കം 17 എം.എൽ.എമാർ പങ്കെടുത്ത ഗ്രൂപ്പു മഹായോഗത്തിൽ, പക്ഷേ, കെ. മുരളീധരനെ കണ്ടില്ല. കുരുക്ഷേത്ര യുദ്ധകാഹളം മുഴങ്ങിക്കഴിഞ്ഞു എന്ന് മുരളി പ്രഖ്യാപിച്ചിട്ട് 48 മണിക്കൂർ തികഞ്ഞിരുന്നില്ല. 28ാം തീയതി പുലരുമ്പോൾ കടുത്ത ആൻറണിവിരുദ്ധനും നേതൃമാറ്റ വാദിയുമായിരുന്ന മുരളീധരൻ അന്തിചായുംമുമ്പ് അച്ഛനെ തള്ളിപ്പറഞ്ഞു: എൻെറ നേതാവ് സോണിയാഗാന്ധിയാണ്. കെ. കരുണാകരൻ പാർട്ടി വിടുമെന്നോ പുതിയ പാർട്ടിയുണ്ടാക്കുമെന്നോ കരുതുന്നില്ല. ഹിന്ദു സംഘപരിവാറിൻെറ കടന്നാക്രമണത്തെ ചെറുക്കലാണ് ഇപ്പോഴത്തെ പ്രധാന കർത്തവ്യം. മാറിയ സാഹചര്യത്തിൽ നേതൃമാറ്റം അപ്രസക്തം, അനാവശ്യം.

കെ.പി.സി.സി പ്രസിഡൻറ് പദം ഒഴിയാനും മന്ത്രിയാകാനും തയാർ, തയാർ, തയാർ! വകുപ്പേതായാലും പ്രശ്നമില്ല. കീടനാശിനിയെങ്കിൽ കീടനാശിനി, രാസവളമെങ്കിൽ രാസവളം, വേഷമെനിക്കെന്തെന്നു വിധിപ്പതുവിഭോ ഭവച്ചിത്തം, വിശ്വപ്രിയമായ് നടനം ചെയ്‌വതു വിധേയനെൻ കൃത്യം.

കലോട്ടിസ് ഓഫിയോ മാക്കസ് എന്ന് ശാസ്ത്ര നാമമുള്ള ഒരു സാധു ജീവിയാണ് ഓന്ത്. കെ.പി.സി.സി പ്രസിഡൻറിൻെറ നിറംമാറ്റംകണ്ട് ഇന്ത്യാ ഉപഭൂഖണ്ഡത്തിലെ മൊത്തം ഓന്തുകളും മഞ്ഞളിച്ചുപോയി. രാഷ്ട്രീയ നിരീക്ഷകർ മൂക്കത്തു വിരൽവെച്ചു. കരുണാകരനെ കിടുവപിടിക്കുകയോ?

ഏതായാലും മലയാള മാനിലാ കോൺഗ്രസ് പ്രാവർത്തികമായില്ല. ലീഡറുടെ കാൽ തൊട്ടു വന്ദിച്ചശേഷം മുരളീധരൻ സത്യവാചകം ചൊല്ലി അധികാരമേറ്റു. കീടനാശിനി വകുപ്പല്ല, മറിച്ച് തൊട്ടാൽ ഷോക്കടിക്കുന്ന വിദ്യുച്ഛക്തി വകുപ്പാണ് മുഖ്യൻ മുരളിക്കു നൽകിയിരിക്കുന്നത്. കടവൂരിന് ആരോഗ്യം, ശങ്കരന് ടൂറിസം, കെ.വി. തോമസിന് എക്സൈസ്. എല്ലാം 'വികസന' സാധ്യതയുള്ളവ.

എന്താവാം മുരളിയുടെ മനംമാറ്റത്തിനു കാരണം? കരുണാകരനുമായുള്ള ഒത്തുകളിയെന്നു പരക്കെ വിശ്വാസം. പത്മജയുമായുള്ള കുടുംബവഴക്കെന്ന് അഭ്യൂഹം. ഇനിയുള്ള കാലം, വലിയ വകുപ്പൊന്നുമില്ലെങ്കിലും മന്ത്രിയുദ്യോഗം ഭരിച്ചു സ്വസ്ഥനാകാം എന്നു കരുതിയതുമാകാം. 2111ാമാണ്ടിൽ ആരെന്നുമെന്തെന്നുമാരറിഞ്ഞു സഖേ! വെയിലുള്ളപ്പോൾ വൈക്കോലുണക്കണം, കാറ്റുള്ളപ്പോൾ പാറ്റണം എന്നൊന്നും മുരളീധരനെ പഠിപ്പിക്കേണ്ടതില്ല. വിത്തുഗുണം, പത്തുഗുണം. കൈയിലുള്ള ഒരു കിളി ഗ്രൂപ്പിലുള്ള രണ്ടിനേക്കാൾ വളരെ മെച്ചം. മതിലേരിക്കന്നി വാഴുന്നോരോടു പറഞ്ഞപോലെ ഇല്ലാഞ്ഞിട്ടില്ലാഞ്ഞാലെന്തെന്നച്ഛാ, ഉണ്ടായിട്ടില്ലാഞ്ഞാലുള്ളുരുക്കം!

മുരളിയുടെ നിതാന്ത വിമർശകനായ കെ.കെ. രാമചന്ദ്രൻ മാസ്റ്ററെ സത്യപ്രതിജ്ഞാ ചടങ്ങിൽ കണ്ടില്ല; ലെയ്‌സൺ കമ്മിറ്റി കൺവീനർ ഉമ്മൻചാണ്ടിയെയും. മന്ത്രിപദം മോഹിച്ച് 'ഐ' ഗ്രൂപ്പിൽനിന്ന് മറുകണ്ടം ചാടിയ എം.പി. ഗംഗാധരൻെറയും തേറമ്പിൽ രാമകൃഷ്ണൻെറയും കാര്യം വളരെ കഷ്ടം.

നേതൃമാറ്റ വിവാദത്തിന് അൽപ വിരാമം. ഇനി ശ്രദ്ധ സീറ്റു വിഭജനത്തിലേക്ക്. കോൺഗ്രസ് മൽസരിക്കുന്ന 17 മണ്ഡലങ്ങളിൽ ഒമ്പതെണ്ണമേ കരുണാകരൻ ആവശ്യപ്പെടുന്നുള്ളൂ. ജയസാധ്യതയുള്ള സീറ്റുകൾ മാത്രം മതി. തൻെറ മണ്ഡലമായ മുകുന്ദപുരം മകൾക്കു കൊടുക്കുകയും വേണം. തെരഞ്ഞെടുപ്പു കഴിയുമ്പോൾ ഹൈക്കമാൻറിനു തീരെയുമുണ്ടാവില്ല കമാൻറ്. സംസ്ഥാനത്തെ സീറ്റുകളിലധികവും സഖാക്കൾ കൈയടക്കുകയും ചെയ്യും. അപ്പോൾ കരുണാകരൻ ആവശ്യപ്പെടും -ആൻറണി ഒഴിക, മുരളി വാഴ്ക.

●